മാതൃകയിലും ഉള്ള അസ്പൃശ്യതയേയും നിശ്ശേഷം പരിവർജ്ജിച്ചിരിക്കണം. സമുദായാന്തരൈക്യം എന്ന ആദർശത്തിൽ അയാൾ വിശ്വസിക്കണം. എല്ലാ മതങ്ങളെയും ഒരുപോലെ ബഹുമാനിക്കണം. ലിംഗവർഗ്ഗവിശ്വാസഭേദങ്ങൾ പരിഗണിക്കാതെ സകലക്കും അവസരസമത്വവും സ്ഥാനസമത്വവും നൽകാൻ സന്നദ്ധനായിരിക്കണം.

2) തൻെറ അധികാരപരിധിയിൽ പെടുന്ന ഓരോ ഗ്രാമീണനോടും അയാൾ നേരിട്ടു സമ്പക്കം പുലത്തണം.

3) അയാൾ ഗ്രാമീണരുടെ ഇടയിൽനിന്നു പ്രവർത്തകരെ തെരഞ്ഞെടുത്തു പരിശീലിപ്പിക്കണം. ഇതിനെല്ലാം ഒരു രജിസ്റ്റർ സൂക്ഷിക്കയും വേണം.

4) തൻെറ ദൈനംദിനജോലിയുടെ ഒരു ഡയറി അയാൾ സൂക്ഷിക്കണം.

5) കൃഷി, കൈത്തൊഴിൽ എന്നിവയിലൂടെ സ്വയംപര്യാപ്തവും സ്വയം സംരക്ഷകവുമാകത്തക്കവിധം ഗ്രാമങ്ങളെ സംഘടിപ്പിക്കണം.

6) ഗ്രാമീണജനങ്ങൾക്കു് ആരോഗ്യം ശുചിത്വം എന്നിവയിൽ ശിക്ഷണം നൽകണം. അവരുടെ ഇടയിൽ അനാരോഗ്യവും രോഗവും തടയുന്നതിനു് ആവശ്യമായ എല്ലാ നടപടികളും നടത്തണം.

7) ഗ്രാമീണജനങ്ങളുടെ ജനനം മുതൽ മരണം വരെ ഹിന്ദുസ്ഥാനി താലിമിസംഘിൻെറ നയം അനുസരിച്ചു്, നയീതാലിം രീതിയിൽ വിദ്യാഭ്യാസം സംഘടിപ്പിക്കണം.

8) നിയമപ്രകാരമുള്ള വോട്ടർമാരുടെ പട്ടികയിൽ വിട്ടുപോയിട്ടുള്ള ആളുകളുടെ പേരുകൾ യഥാക്രമം അതിൽ ചേക്കുന്നതിൽ ശ്രദ്ധിക്കണം.

9) നിയോജകാവകാശം ലഭിക്കുന്നതിനു നിയമപ്രകാരം യോഗ്യതയില്ലാത്തവക്കു്, അതു ലഭിക്കാൻ ഒത്താശ ചെയ്തുകൊടുക്കണം.

10) മുകളിൽ പറഞ്ഞ കാര്യങ്ങൾക്കും അവയോടു് അപ്പപ്പോൾ കൂട്ടിച്ചേക്കുന്ന മററു കാര്യങ്ങൾക്കുമായി, സംഘം വ്യവസ്ഥാപിച്ചിട്ടുള്ള ചട്ടങ്ങളനുസരിച്ചു് അയാൾ പരിശീലനം നടത്തുകയും യഥാവിധി കർത്തവ്യം നിർവ്വഹിക്കുന്നതിനു പ്രാപ്തനാവുകയും ചെയ്യണം. സംഘം താഴെപ്പറയുന്ന സ്വയംനിർണ്ണയാവകാശമുള്ള സംഘടനകളുമായി ബന്ധപ്പെടണം.

1. എ. ഐ. എസ്. എ.
2. എ. ഐ. വി. ഐ. എ.
3. ഹിന്ദുസ്ഥാനി താലിമിസംഘ്
4. ഹരിജൻ സേവക്സംഘ്
5. ഗോസേവാസംഘ്.

ധനകാര്യം

സംഘം അതിന്റെ ദൌത്യം നിർവ്വഹിക്കുന്നതിലേക്ക് ഗ്രാമീണരിൽനിന്നും മററും പണം പിരിച്ചുണ്ടാക്കണം. പാവങ്ങളോട് ചെറിയ തുകകൾ പിരിക്കുന്ന കാര്യത്തിൽ പ്രത്യേകം നിഷ്കർഷിക്കേണ്ടതാണ്.

## NAVAJIVAN PUBLICATIONS USED FOR REFERENCE


1 An Autobiography
2 Cent per cent Swadesi
3 Constructive Programme
4 Drink, Drugs and Gambling
5 Economic and Industrial Life and Relations, vol. I
6 Economic and Industrial Life and Relations, vol. II
7 Economic and Industrial Life and Relations, vol. III
8 Food-shortage and Agriculture
9 Harijan (1938, '39, '40, '50 and '52)
10 Hind Swaraj
11 How to Serve the Cow
12 India of My Dreams
13 Khadi—Why and How
14 Re-building Our Villages
15 Sarvodaya—Its Principles and Programmes
16 Sarvodaya—The Welfare of All
17 Selections from Gandhi
18 The Nation's Voice
19 To the Students
20 Towards Non-violent Socialism
21 Young India (Collected vol. 1919—1922).


(Available from the Navajivan Publishing House, Ahmedabad-14)

# അർത്ഥശാസ്ത്രം

ജീവിതത്തിൻെറ വിവിധ മേഖലകളെ സമന്വയിച്ച് എല്ലാ ജീവിതമണ്ഡലങ്ങളിലും സത്യത്തിൻെറയും സ്നേഹത്തിൻെറയും ആർദ്രത പകരുവാനാണ് ഗാന്ധിജി ശ്രമിച്ചതു്. അർത്ഥശാസ്ത്രം ഗാന്ധിജിക്ക് ഒററപ്പെട്ട ശാസ്ത്രമല്ല. മാനുഷികമൂല്യങ്ങൾക്ക് മുൻതൂക്കം നൽകി സർവ്വജനങ്ങളുടെയും ഉദയം ലക്ഷ്യമാക്കിയുള്ള സദാചാരനിഷ്ഠമായ ഒരർത്ഥശാസ്ത്രത്തിനാണ് ഗാന്ധിജി രൂപം നല്കിയതു്. ഭൗതികാവശ്യങ്ങൾ വളർത്തി ഒടുവിൽ തൃഷ്ണയുടെ ആഴക്കടലിൽ മുങ്ങിച്ചാകാൻ ക്ഷണിക്കുന്ന ഇന്നത്തെ അർത്ഥശാസ്ത്രത്തിന് ഒരു വെല്ലുവിളിയാണിതു്. അർത്ഥശാസ്ത്രത്തെ ലോകത്തിൽ ഒരനർത്ഥശാസ്ത്രമാക്കി വളർത്തുന്ന ആധുനിക സമീപനം അപകടകാരിയാണെന്നും, ആ മാർഗ്ഗത്തിൽനിന്നും വേഗം പിന്തിരിയണമെന്നും ലോകത്തിലെ പ്രമുഖ ചിന്തകന്മാർ ഇന്നു മുറവിളി കൂട്ടുന്നതു നാം അനുദിനം കേൾക്കുന്നുണ്ടല്ലോ. ഈ അപകടം മുൻകൂട്ടിക്കാണുകയും അതൊഴിവാക്കാൻ പര്യാപ്തമായ ഒരു സാമ്പത്തികചിന്തയും ജീവിതചര്യയും കാലേ ആസൂത്രണം ചെയ്യുകയും ചെയ്ത ഗാന്ധിജിയുടെ ക്രാന്തദർശിത്വം ഈ ഗ്രന്ഥത്തിൽ തെളിഞ്ഞു കാണാം.

ഭാരതത്തിലെ ഗ്രാമങ്ങൾക്കുവേണ്ടി കരുപ്പിടിപ്പിച്ച സാമ്പത്തികാസൂത്രണം വളരെയധികം അവഗണിക്കപ്പെട്ടുപോയി. എങ്കിലും കാൽനൂററാണ്ടുകാലത്തെ മററു പരീക്ഷണങ്ങളുടെ ഭാഗികമായ പരാജയങ്ങളുടെ വെളിച്ചത്തിൽ ഗാന്ധിജിയുടെ ആസൂത്രണത്തിൻെറ സാംഗത്യം ആസൂത്രണവിദഗ്ദ്ധന്മാർ ഇന്നു തെളിഞ്ഞു കാണാം.

കേരളഗാന്ധിസ്മാരകനിധി പ്രസിദ്ധീകരണം

**കറൻറ് ബുക്സ്**

തിരുവനന്തപുരം, കോട്ടയം, എറണാകുളം, ആലപ്പുഴ, കോഴിക്കോട്, തൃശ്ശൂർ, തലശ്ശേരി